"ഭരണഭാഷ- മാതൃഭാഷ"



**കേരള സർക്കാർ**

**സംഗ്രഹം**

റവന്യൂ വകുപ്പ് - റവന്യൂ വകുപ്പിൽ നിന്നും വരുമാന സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിനായി അപേക്ഷകന്റെ / ഗുണഭോക്താവിന്റെ സത്യവാങ്മൂലം നിർബന്ധമാക്കി ഉത്തരവ് പുറപ്പെടുവിക്കുന്നു.

---

**റവന്യൂ (റ്റി) വകുപ്പ്**

സ.ഉ.(സാധാ) നം.2109/2024/RD　　തീയതി,തിരുവനന്തപുരം, 03-09-2024

---

പരാമർശം:-

1. 24.04.2013 ലെ സ.ഉ.(അച്ചടി) നം.160/2013/ആർ.ഡി. നമ്പർ സർക്കാർ ഉത്തരവ്
2. ലാൻഡ് റവന്യൂ കമ്മീഷണറുടെ 11.08.2021 ലെ എൽ. ആർ.(എ) 6-23161/20 നമ്പർ കത്ത്.

**ഉത്തരവ്**

സമൂഹത്തിൽ കൃത്യമായ വരുമാന സർട്ടിഫിക്കറ്റ് അനുവദിക്കുവാൻ കഴിയുന്നത് സർക്കാർ/ പൊതുമേഖലാ സ്ഥാപനങ്ങളിലെ ജീവനക്കാർക്ക് മാത്രമാണെന്നും സർക്കാരിതര മേഖലയിൽ ജോലി ചെയ്യുന്നവർ കൃത്യമായ വരുമാനം ബോധ്യപ്പെടുത്താതെയാണ് വരുമാന സർട്ടിഫിക്കറ്റ് കരസ്ഥമാക്കുന്നതെന്നും ആയതിനാൽ വരുമാന സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിനായി ഗുണഭോക്താവിൽ നിന്നുള്ള സത്യവാങ്മൂലം കൂടി ലഭ്യമാക്കുന്നത് അഭികാമ്യമാണെന്നും, അപേക്ഷകൻ/ഗുണഭോക്താവ് നൽകുന്ന സത്യവാങ്മൂലം തെറ്റാണെന്ന് ബോധ്യപ്പെട്ടാൽ പ്രസ്തുത സർട്ടിഫിക്കറ്റിന്റെ അടിസ്ഥാനത്തിൽ ലഭിച്ചിട്ടുള്ള ആനുകൂല്യങ്ങൾ റദ്ദാക്കപ്പെടുമെന്നും, നിയമ നടപടികളെക്കുറിച്ച് അറിവും ബോധ്യവും ഉണ്ടെന്നും, ടി ഇനത്തിൽ സർക്കാരിന് വന്നിട്ടുള്ള നഷ്ടങ്ങൾ അപേക്ഷകനിൽ നിന്നും / ഗുണഭോക്താവിൽ നിന്നും ഈടാക്കുന്നതാണെന്ന് മനസ്സിലാക്കുന്നു എന്ന് രേഖപ്പെടുത്തുകയും ആയത് അപേക്ഷകൻ / ഗുണഭോക്താവ് സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നത് അഭികാമ്യമായിരിക്കും എന്നും ഓൺലൈൻ സർട്ടിഫിക്കറ്റുകൾ ഇ-ഡിസ്ട്രിക്ട് വഴി നൽകുമ്പോൾ ഇത്തരത്തിൽ ഒരു ഡിക്ലറേഷൻ/ അഫിഡവിറ്റ് കൂടി ഉൾപ്പെടുത്തി നൽകുന്നത് ഉചിതമായിരിക്കും എന്നും പരാമർശം (2) പ്രകാരം ലാൻഡ് റവന്യൂ കമ്മീഷണർ അറിയിച്ചിരുന്നു.

2) സർക്കാർ ഇക്കാര്യം വിശദമായി പരിശോധിച്ചു. റവന്യൂ വകുപ്പിൽ നിന്നും വരുമാന സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിനായി അപേക്ഷകന്റെ / ഗുണഭോക്താവിന്റെ ഒരു സത്യവാങ്മൂലം നിർബന്ധമാക്കി ഉത്തരവ് പുറപ്പെടുവിക്കുന്നു. അപേക്ഷകൻ / ഗുണഭോക്താവ് നൽകുന്ന സത്യവാങ്മൂലം തെറ്റാണെന്ന് ബോധ്യപ്പെട്ടാൽ പ്രസ്തുത സർട്ടിഫിക്കറ്റിന്റെ അടിസ്ഥാനത്തിൽ ലഭിച്ചിട്ടുള്ള ആനുകൂല്യങ്ങൾ റദ്ദാക്കപ്പെടുമെന്നും, നിയമ നടപടികളെക്കുറിച്ച് അറിവും ബോധ്യവും ഉണ്ടെന്നും, ടി ഇനത്തിൽ സർക്കാരിന് വന്നിട്ടുള്ള നഷ്ടങ്ങൾ അപേക്ഷകനിൽ നിന്നും / ഗുണഭോക്താവിൽ നിന്നും ഈടാക്കുന്നതാണെന്ന് മനസ്സിലാക്കുന്നുവെന്നും രേഖപ്പെടുത്തി ആയത്

അപേക്ഷകൻ / ഗുണഭോക്താവ് സാക്ഷ്യപ്പെടുത്തേണ്ടതാണ്.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
റോയിച്ചൻ തോമസ്
ഡെപ്യൂട്ടി സെക്രട്ടറി

ലാൻഡ് റവന്യൂ കമ്മീഷണർ, തിരുവനന്തപുരം
എല്ലാ ജില്ലാ കളക്ടർമാർക്കും
എല്ലാ വകുപ്പ് അദ്ധ്യക്ഷന്മാർക്കും
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ആഡിറ്റ്/എ&ഇ) കേരള, തിരുവനന്തപുരം
സെക്രട്ടറി, കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ, തിരുവനന്തപുരം
വിവര പൊതുജന സമ്പർക്ക വകുപ്പ് ഡയറക്ടർ (മാധ്യമങ്ങൾക്ക് നൽകുന്നതിലേയ്ക്കായി)
കരുതൽ ഫയൽ / ഓഫീസ് പകർപ്പ്

ഉത്തരവിൻ പ്രകാരം
Signed by
Sindhu Beegum M S
സെക്ഷൻ ഓഫീസർ
Date: 03-09-2024 16:31:27

പകർപ്പ് :

ബഹു. മുഖ്യമന്ത്രിയുടെ പി. എസ്.ന്
ബഹു. റവന്യൂ ഭവന നിർമ്മാണ വകുപ്പ് മന്ത്രിയുടെ പി.എസ്.ന്